(Malayalam)
VEDADHIKARA NIRUPANAM
Critical Study-Vedic Religion and Philosophy
By Sri. CHATTAMPI SWAMIKAL
First Published 1921
Second Edition April 1963
Third Edition April 1975
Printed at S. T. Reddiar & Sons, Quilon
Price Rs. 5-00

Published by
VIDYADHIRAJA SABHA
MAHILA VIBHAGOM, QUILON

## ശ്രീ ചട്ടമ്പിസ്വാമികളുടെ കൃതികൾ.

പ്രാചീനമലയാളം

അദ്വൈതചിന്താപദ്ധതി

ശ്രീ ചക്രപൂജാകല്പം

ക്രിസ്തുമതനിരൂപണം

വേദാധികാരനിരൂപണം

## ശ്രീ വിദ്യാധിരാജസഭ മഹിളാവിഭാഗം, കൊല്ലം.

# കമ്മിററി അംഗങ്ങൾ



ഇരിക്കുന്നവർ ഇടത്തുനിന്നു്

ശ്രീമതിമാർ—രാജമ്മ ചൂളൂർ, ദേവകിഅമ്മ (ദേവകിമന്ദിരം)

പി. ലീലാമണിഅമ്മ (പ്രസിഡൻറ്) ശ്രീനികേതൻ

കെ. പാറുക്കുട്ടിഅമ്മ, അഡ്വക്കേററ്

നിൽക്കുന്നവർ

ശ്രീമതിമാർ—ജയലക്ഷ്മിഅമ്മ (ജയലക്ഷ്മിനിവാസ്)

കെ. ഗൌരിക്കുട്ടിഅമ്മ (ആനന്ദാശ്രമം)

കെ. കമലമ്മ (മോഹനവിലാസം) സെക്രട്ടറി

# എഡിറേറാറിയൽ കമ്മിററി

ശ്രീ. കൈനിക്കര പത്മനാഭപിള്ള
(പ്രസിഡൻറ്)

,, എൻ ഗോപാലപിള്ള

,, ശൂരനാട്ടു കുഞ്ഞൻപിള്ള

,, കുമരകം പരമേശ്വരൻപിള്ള

,, കെ. ബാലരാമപ്പണിക്കർ

,, നാഗവള്ളി ആർ. എസ്സ്. കുറുപ്പ്

,, പി. കെ. പരമേശ്വരൻനായർ

,, ആർ. പി. ചിററേഴം

,, കുറിശ്ശേരി ഗോപാലപിള്ള
(കൺവീനർ)

മൂന്നാംപതിപ്പിന്റെ

# അവതാരിക

ആധുനികകാലത്തു് ഭാരതത്തിൽ ആവിർഭവിച്ച അദ്ധ്യാത്മവിദ്യാവിചക്ഷണന്മാരായ യതീശ്വരന്മാരിൽ ഉന്നതശീർഷനായ ഒരു മഹാവ്യക്തിയായിരുന്നു പരമഭട്ടാര ശ്രീ വിദ്യാധിരാജതീർത്ഥപാദ ഭഗവത്പാദർ. അവിടുന്നു് സർവ്വജ്ഞനും സകലകലാവല്ലഭനുമായ ഒരമാനുഷപ്രഭാവനായിരുന്നുവെങ്കിലും ലളിതമായ ഒരു കേരളീയ ജീവിതമാണു് കൈക്കൊണ്ടിരുന്നതു്. അതുകൊണ്ടു് അധികമാളുകൾക്കും അദ്ദേഹത്തിന്റെ മാഹാത്മ്യം വേണ്ടതുപോലെ അറിയുവാനും അദ്ദേഹത്തെ ആരാധിക്കുവാനും കഴിഞ്ഞില്ല. ആ രീതിയായിരുന്നു അദ്ദേഹത്തിനിഷ്ടവും. എന്നാലും ചില സുകൃതികൾക്കു് അദ്ദേഹത്തിന്റെ മഹത്വമറിയാനും ആദരിക്കുവാനും ഭാഗ്യം ഉണ്ടായിട്ടുണ്ടു്.

പത്തൊൻപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കേരളത്തിലുണ്ടായ ഹൈന്ദവനവോത്ഥാനത്തിന്റെ ഉത്തേജകൻ ശ്രീ വിദ്യാധിരാജസ്വാമികളാണു്. "ഹിന്ദുമതത്തിലേയ്ക്കു് ഇതര മതതത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ദുഷിച്ച ചിന്താഗതി ജനതാമദ്ധ്യത്തിൽ ഉദ്ഭൂതമാകുകയും, പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിനു ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടമാകുകയും ചെയ്തു.

19-ാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി ഈ വ്യത്യാസം ഹിന്ദുമതത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. മതസംബന്ധമായി അത്തരം ഒരു മാന്ദ്യവും അലസതയും സാധാരണ ജനങ്ങളുടെയിടയിൽ ആവിർഭവിക്കുകയും ഗംഭീരങ്ങളായ മതതത്വങ്ങൾ അബദ്ധജടിലങ്ങളായ ചില അനാചാരങ്ങളുടെ കുത്തക മാത്രമായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങനെയുള്ള സന്ദർഭത്തിലാണു് തിരുവിതാംകൂറിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ—ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികളുടെ—ആവിർഭാവമുണ്ടായതു്. അദ്ദേഹം വിനാശകരമായ മേൽപറഞ്ഞ ആപത്തിൽനിന്നു് ഹിന്ദുക്കളെ തട്ടിയുണർത്തി, ജീവിതത്തിനു് ഒരു ഉദ്ദേശ്യവും ഒരു ലക്ഷ്യവും ഉണ്ടെന്നുള്ള പരമാർത്ഥം ഉദ്ബോധിപ്പിച്ചു." * അശാസ്ത്രീ

---

* 1941-ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽനിന്നു്.

യവും ജാതീകൃതവുമായ വർണ്ണവ്യവസ്ഥകൾക്കടിപ്പെട്ടു് ഉച്ചനീചങ്ങളായ നാനാജാതികളായി വേർതിരിഞ്ഞുനിന്നു് മത്സരിക്കുകയും അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും മതമായും സദാചാരമായും കരുതുകയും ചെയ്തിരുന്നവരായിരുന്നു അന്നത്തെ ഹിന്ദുജനതയിൽ ഭൂരിഭാഗവും. ശരിയായ മതതത്വം ബോധിപ്പിച്ചു് അവരെ ഒരേ സമുദായത്തിൽപ്പെട്ടവരും സനാതനമതാവലംബികളും സംസ്കാരസമ്പന്നരുമാക്കിത്തീർക്കുവാനാണു് അതിവർണ്ണാശ്രമിയായ ശ്രീ വിദ്യാധിരാജൻ ശ്രമിച്ചതു്. ഗ്രന്ഥരചനകൊണ്ടും പ്രഭാഷണങ്ങൾകൊണ്ടും ജനസാമാന്യത്തിനിടയിൽ അദ്ദേഹം തന്റെ ആശയങ്ങൾ പ്രചരിപ്പിച്ചു. അതിനുവേണ്ടി അനവധി ഗ്രന്ഥങ്ങൾ സംസ്കൃതത്തിലും മലയാളത്തിലും തമിഴിലും അവിടുന്നു് എഴുതിയിട്ടുണ്ടു്. പക്ഷെ അവയിൽ മിക്കതും കാലാന്തരത്തിൽ നഷ്ടപ്പെട്ടുപോവുകയാണുണ്ടായതു്. അക്കൂട്ടത്തിൽ നഷ്ടപ്പെടാതെ അവശേഷിച്ച അഞ്ചു് പുസ്തകങ്ങളാണു് അദ്വൈതചിന്താപദ്ധതി, ശ്രീചക്രപൂജാകല്പം, ക്രിസ്തുമതനിരൂപണം, പ്രാചീനമലയാളം, വേദാധികാരനിരൂപണം ഇവ.

## അദ്വൈതചിന്താപദ്ധതി

ഹിന്ദുമതസാരസർവ്വസ്വമായ അദ്വൈതസിദ്ധാന്തത്തെ ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും ഇണങ്ങത്തക്കവണ്ണം പ്രതിപാദിക്കുന്ന ഒരു മഹത്തായ ഗ്രന്ഥമാണിതു്. വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നു് തീർത്ഥപാദീയ ഗ്രന്ഥാവലിയിലെ ഒന്നാം നമ്പർ പുസ്തകമായി 1946-ൽ ഒന്നാം പതിപ്പും 1970-ൽ രണ്ടാം പതിപ്പും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ദീർഘമായ ഒരു പ്രസ്താവനയോടുകൂടിയാണു് ഈ പുസ്തകം പ്രകാശിപ്പിച്ചിരിക്കുന്നതു്. അദ്ധ്യാരോപാപവാദങ്ങൾ, ശരീരതത്വസംഗ്രഹം, ജഗന്മിഥ്യാത്വവും ബ്രഹ്മസാക്ഷാത്കാരവും, തത്വമസി മഹാവാക്യോപദേശം, ചതുർവ്വേദമഹാവാക്യങ്ങൾ, ശ്രുതിസാരമഹാവാക്യങ്ങൾ, മനോനാശം—ശുദ്ധാദ്വൈതഭാവന—ഇങ്ങനെ ഏഴുപ്രകരണങ്ങൾ ഉൾക്കൊള്ളുന്നതാണു് പ്രസ്തുത പുസ്തകം. ബ്രഹ്മനിഷ്ഠന്മാർക്കും ബ്രഹ്മജിജ്ഞാസുക്കൾക്കും ഈ ഗ്രന്ഥം ഒരുപോലെ പ്രയോജനപ്പെടും. അദ്വൈതസിദ്ധാന്തത്തെ പ്രായോഗികമായി വിശദീകരിക്കുന്ന ഒരു പുസ്തകം അദ്വൈത ചിന്താപദ്ധതിയെപ്പോലെ മററധികം ഇല്ലെന്നുതന്നെ പറയാം. ഈ പുസ്തകം ഇപ്പോഴും വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നും ലഭിക്കുന്നതാണു്.

## ശ്രീചക്രപൂജാകല്പം

ഇതു് 1928-ലാണ് ആദ്യം പ്രസിദ്ധപ്പെടുത്തിയതു്. ഇതിന്റെ ആദ്യത്തെ പ്രകാശകൻ സാഹിത്യകുശലൻ ശ്രീ. ടി. കെ. കൃഷ്ണമേനോൻ ആയിരുന്നു. രണ്ടാം പതിപ്പു് 1965-ൽ ശ്രീ കമ്പളത്തു ശങ്കുപ്പിള്ള പ്രകാശിപ്പിച്ചിട്ടുണ്ടു്. ശ്രീചക്രരാജനിലയയായ ദേവിയെ പൂജിക്കുന്ന ക്രമമാണു് ഈ ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നതു്. ദേവീമാനസ പൂജാസ്തോത്രം സ്വാമിതിരുവടികളുടെ മലയാള വ്യാഖ്യാനത്തോടുകൂടി ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിട്ടുമുണ്ടു്. ശ്രീ. ടി. കെ. കൃഷ്ണമേനോന്റെ ദീർഘമായ ഒരു മുഖവുരയും ഗ്രന്ഥത്തിനുണ്ടു്. ശ്രീചക്രനിവാസിനിയായ ജഗദംബയെ എല്ലാ മലയാളികളും സേവിക്കണമെന്നായിരുന്നു സ്വാമിതിരുവടികളുടെ സിദ്ധാന്തമെന്നു് മുഖവുരയിൽ ശ്രീ. മേനോൻ രേഖപ്പെടുത്തിയിട്ടുണ്ടു്. ഈ വിശിഷ്ടമായ ഗ്രന്ഥം ഇപ്പോൾ കിട്ടാൻ പ്രയാസമാണു്.

## ക്രിസ്തുമതനിരൂപണം

ബ്രിട്ടീഷുകാരുടെ ഭരണം ഭാരതത്തിൽ ഉറച്ചതോടുകൂടി ഭരണാധികാരികൾ അംഗീകരിച്ചിട്ടുള്ള ക്രിസ്തുമതവും പ്രചരിപ്പിക്കുവാൻ വിദേശികളായ ക്രൈസ്തവപുരോഹിതന്മാർ ഭരണാധികാരികളുടെ പിൻബലത്തോടുകൂടി ഹിന്ദുക്കളുടെയിടയിൽ നല്ലതുപോലെ പ്രവർത്തിച്ചിരുന്നു. ഹിന്ദുക്കളുടെ മതത്തെയും ആചാരവിചാരാദികളേയും ദൂഷിച്ചും, ക്രിസ്തുമതത്തിന്റെ മഹത്വം വ്യക്തമാക്കിയുംകൊണ്ടാണ് അന്നത്തെ പാതിരിമാർ ക്രിസ്തുധർമ്മം പ്രചരിപ്പിച്ചിരുന്നതു്. അതിന്റെ ഫലമായി ഛിന്നഭിന്നവും ദുർബ്ബലവുമായ ഹിന്ദുസമുദായത്തിൽനിന്നു് മതത്തിന്റെ പേരിൽ അനേകം ആളുകളെ സ്വസമുദായത്തിലേക്കു് പരിവർത്തനം ചെയ്യിക്കുവാൻ കേരളത്തിൽ ക്രൈസ്തവ പുരോഹിതന്മാർക്ക് സാധിച്ചു. അങ്ങനെ മതം മാറിയവരിൽ ബഹുഭൂരിപക്ഷവും അവർണ്ണരായ ഹിന്ദുക്കളായിരുന്നു. പാതിരിമാരുടെ ആ പരിവർത്തനശ്രമത്തെ തടയുന്നതിനുവേണ്ടിയാണു് സ്വാമിതിരുവടികൾ ക്രിസ്തുമതനിരൂപണം എഴുതിയതു്. അതിലെ ഒന്നാം ഭാഗത്തു് ക്രിസ്തുമതസാരമാണു്. അതിൽ ക്രിസ്തുമതത്തിന്റെ ശരിയായ സ്വരൂപം വ്യക്തമാക്കിയിട്ടുണ്ടു്. രണ്ടാംഭാഗം പൂർവ്വപക്ഷ സിദ്ധാന്തങ്ങൾവഴിയുള്ള ഖണ്ഡനമാണു്. ക്രിസ്തുമതത്തെയും അതു ലോകത്തിൽ പ്രചരിപ്പിച്ചിട്ടുള്ള വിധത്തെയുംആ ഗ്രന്ഥത്തിൽ ചരിത്രത്തി

ൻെറ പശ്ചാത്തലത്തിൽ നല്ലതുപോലെ വിവരിച്ചിട്ടുണ്ട്. അതോ ടൊപ്പം ക്രിസ്തുമതത്തിന് ഹിന്ദുമതത്തെക്കാൾ വൈശിഷ്ട്യമൊന്നുമി ല്ലെന്നും യുക്തിചിന്തയിൽ ആ മതത്തിന നിലനില്ക്കാൻ സാധിക്കയി ല്ലെന്നുംകൂടി അവിടന്ന തെളിയിച്ചിട്ടുണ്ട്. ആ ഗ്രന്ഥം അവിടുത്തെ ശിഷ്യന്മാരായ കാളികാവ് ശ്രീ. നീലകണ്ഠപ്പിള്ളയേയും, കരുവാ ശ്രീ കൃഷ്ണനാശാനേയും പഠിപ്പിച്ച് തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിലും അവരെ മതപ്രചരണത്തിനയച്ചു. അതോടുകൂടി ക്രിസ്ത്യൻ മിഷനറി മാരുടെ മതപ്രചരണത്തിന് വളരെ ശക്തി കുറഞ്ഞുവെന്ന മാത്രമല്ല, ക്രിസ്തുമതത്തിലേക്ക മാറിയ പല ഹിന്ദുക്കളേയും ശ്രീ. നീലകണ്ഠപ്പിള്ള യ്ക്കും ശ്രീ. കൃഷ്ണനാശാനും വീണ്ടും ഹിന്ദുമതത്തിലേക്ക് കൊണ്ടുവരാനും കൂടി കഴിഞ്ഞുവെന്നുള്ളതും ഇവിടെ പ്രസ്താവ്യമാണ്.

## പ്രാചീന മലയാളം

ഇതു് ആറു ഭാഗങ്ങൾ എഴുതി വച്ചിരുന്നതായിട്ടാണ് അറിവ്. ഒന്നാംഭാഗം ആയിരത്തി എൺപത്തിയൊൻപതു് ചിങ്ങമാസം 8-ാംനു- എഴുമറ്റൂർ പരമഭട്ടാരാശ്രമത്തിൽവച്ചാണ് പ്രസിദ്ധപ്പെടുത്തിയതു്. രണ്ടാംഭാഗം അച്ചടിക്കുവാൻ പ്രസ്സിൽ കൊടുത്തതായിട്ടു കേട്ടിട്ടുണ്ട്. എന്നാൽ ഒന്നാംഭാഗമേ അവശേഷിച്ചിട്ടുള്ളു. ബാക്കി ഭാഗങ്ങളെല്ലാം നഷ്ടപ്പെട്ടുപോയി എന്നാണ് തോന്നുന്നതു്. ഒന്നാംഭാഗം രണ്ടു പതിപ്പ് ഇതിനോടകം അച്ചടിച്ചുവെങ്കിലും ഇപ്പോൾ പുസ്തകം ലഭിക്കുവാനില്ല. "കേരളം പരശുരാമൻ സമുദ്രത്തിൽനിന്ന് ഉദ്ധരിച്ച് ബ്രാഹ്മണരെ വരുത്തി അവക്ക ദാനം ചെയ്തതാണെന്നും, ഇവിടുത്തെ നായന്മാർ ബ്രാഹ്മണരെ ശുശ്രൂഷിക്കാൻ കൊണ്ടുവരപ്പെട്ട ശൂദ്രരാണെന്നുമാണ് സാധാരണ ജനങ്ങൾ അന്ന വിശ്വസിച്ചിരുന്നതു്. അതുകൊണ്ടു് ശൂദ്രരായ നായന്മാക്ക് വേദങ്ങൾ പഠിക്കുവാനോ, മതപരമായ അനു ഷ്ഠാനങ്ങൾ സ്വയം നടത്തി ധാർമ്മികമായി ഉയരാനോ നിവൃത്തിയില്ലാ യിരുന്നു. ആ വിശ്വാസത്തെ ശാസ്ത്രത്തിൻെറയും യുക്തിയുടെയും ബലത്താൽ നിഷേധിച്ച്, കേരളം പരശുരാമൻ കടലിൽനിന്നുയർത്തി ബ്രാഹ്മണക്ക ദാനം ചെയ്തതല്ലെന്നും, ഈ ഭൂമിയുടെ ഉടമകൾ ഇവിടുത്തെ നായന്മാർതന്നെയായിരുന്നുവെന്നും പ്രസ്തുത ഗ്രന്ഥത്തിൽ അവിടുന്ന സ്ഥാപിച്ചിട്ടുണ്ട്. കൂടാതെ, പ്രാചീനമലയാളം രണ്ടാംഭാഗത്തു് ഇവി ടുത്തെ നമ്പൂതിരിമാർപോലും നായന്മാരെ ബ്രാഹ്മണീകരിച്ചതാണെന്നും, പല രാജ്യത്തിലും ആര്യന്മാർ അങ്ങനെ ചെയ്തിട്ടുണ്ടെന്നും അവിടുന്ന്

പ്രമാണം ഉദ്ധരിച്ച് സ്ഥാപിച്ചിട്ടുണ്ട്. നായന്മാർ ശൂദ്രരാണെന്നുള്ള വിശ്വാസം ഖണ്ഡിച്ച് അവർ ക്ഷത്രിയരാണെന്ന് ധാരാളം ഉദാഹരണങ്ങൾ ഉദ്ധരിച്ച് അദ്ദേഹം പ്രാചീനമലയാളത്തിൽ ചൂണ്ടിക്കാണിക്കുന്നു. ഈ ഗ്രന്ഥം അന്ന് അബ്രാഹ്മണരിൽ വിശേഷിച്ചും നായർസമുദായത്തിൽ വിപ്ലവകരമായ ഒരു ചിന്താഗതിയാണ് ഉളവാക്കിയതു്. ആ മഹാത്മാവ് ആവിഷ്കരിച്ച ആ ആശയം ക്ഷിതീശചന്ദ്രസേനൻ അടുത്തകാലത്തെഴുതി കല്ക്കട്ട ശാന്തിനികേതനത്തിൽനിന്ന് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ഇന്ത്യയിലെ ജാതി' എന്ന ഹിന്ദി ഗ്രന്ഥത്തിലും, സ്വാമി ശ്രീ മഹേശ്വരാനന്ദഗിരി മഹാമണ്ഡലേശ്വരൻ എഴുതി അടുത്തകാലത്തു് മൂന്നു ഭാഗമായി പ്രസിദ്ധപ്പെടുത്തിയ 'ചാതുർവർണ്ണ്യഭാരത സമീക്ഷാ' എന്ന സംസ്കൃത ഗ്രന്ഥത്തിലും പ്രകാശിപ്പിച്ചിട്ടുണ്ടെന്നുള്ള വസ്തുതകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

## വേദാധികാരനിരൂപണം

വേദം പഠിക്കുവാനുള്ള അധികാരം ആർക്കാണെന്നുള്ള വിഷയമാണ് ഈ ഗ്രന്ഥത്തിൽ നിരൂപണം ചെയ്തിരിക്കുന്നതു്. "ധർമ്മാധർമ്മബോധം മാനവസമുദായത്തിൽ ഉളവാക്കുന്നതിനുവേണ്ടി ഈശ്വരൻ ഉപദേശിച്ചിട്ടുള്ള ദിവ്യവാണികളാണ് വേദം. അതു പഠിക്കുവാൻ ദ്വിജന്മാർക്കു മാത്രമേ അധികാരമുള്ളൂ; ദ്വിജന്മാരിൽത്തന്നെ പഠിപ്പിക്കുവാനുള്ള അധികാരം ജാതിബ്രാഹ്മണനു മാത്രവും; പഠിക്കുവാനുള്ള അധികാരം ക്ഷത്രിയനും വൈശ്യനും. എന്നാൽ, സ്ത്രീകൾക്കും ശൂദ്രർക്കും ഒരിക്കലും വേദം കേൾക്കുവാൻപോലും അധികാരമില്ല." ഈ തത്വമാണ് ഹിന്ദുക്കളെല്ലാം ഏറെക്കുറെ വിശ്വസിച്ചിരുന്നതു്. ആ വിശ്വാസത്തെ ഖണ്ഡിച്ച് വേദം പഠിക്കുവാനും പഠിപ്പിക്കുവാനും ഏതു സ്ത്രീക്കും പുരുഷനും അധികാരമുണ്ടെന്നും, സ്ത്രീവർഗ്ഗത്തിലും ശൂദ്രവർഗ്ഗത്തിലുംപെട്ട അനേകമാളുകൾ വേദം പഠിക്കുകയും മന്ത്രങ്ങൾ ദർശിച്ച് ഋഷികളായിത്തീരുകയും ചെയ്തതായി വേദങ്ങളിൽ തെളിവുണ്ടെന്നും സ്വാമിതിരുവടികൾ ഈ ഗ്രന്ഥത്തിൽ യുക്തിയുക്തം സിദ്ധാന്തിച്ചിട്ടുണ്ട്. "വിശപ്പിന് ആഹാരവും ദാഹത്തിനു ജലവുമെന്നപോലെ ജിജ്ഞാസയ്ക്കു ശമനം വരുത്താൻ ആർക്കും വേദപഠനത്തിന് അർഹതയുണ്ട്. ആരുടെയും വിധിനിഷേധങ്ങൾക്ക് വിധേയമാകാൻ ഈ വിഷയത്തിൽ സ്വാതന്ത്ര്യബുദ്ധിയുള്ള ആരും സമ്മതിക്കുകയില്ലെ"ന്നുകൂടി അവിടുന്നു സമർത്ഥിക്കുന്നു. വേദാധികാരനിരൂപണത്തെപ്പററി പഠനം നടത്തിയ

മഹാപണ്ഡിതനായ ശ്രീ. എൻ. ഗോപാലപിള്ള എം. എ. ആ പഠനം ഉപസംഹരിക്കുന്നതു് ഇങ്ങനെയാണ്. "ശ്രുതികളിലും സ്മൃതികളിലുമുള്ള അനേകം ദൃഷ്ടാന്തങ്ങൾകൊണ്ടും, ശ്രുതിവാക്യവ്യാഖ്യാനങ്ങളുടെ അകൃത്രിമത്വംകൊണ്ടും, മർമ്മഭേദിയായ യുക്തിയുടെ ശക്തികൊണ്ടും, സർവ്വോപരി അഗാധാവഗാഹിയായ പ്രതിഭയുടെ പ്രഭകൊണ്ടും അത്യാകർഷകമാണ് ഈ ഗ്രന്ഥം. സ്വതന്ത്രതകൊണ്ടു് ഏതുകാലത്തും പുതുമ പുലർത്തുന്ന ആശയഗതി അനുപദം നമ്മെ ആനന്ദിപ്പിക്കും. ദേശകാലസീമകളാൽ നിയന്ത്രിതങ്ങളായ ആചാരവിശ്വാസങ്ങളിൽ കുടുങ്ങിക്കഴയുന്ന സർവ്വജ്ഞമ്മന്യന്മാരെ അനുകമ്പാമധുരമായ മന്ദഹാസം പൊഴിച്ചും അനന്തരപരമ്പരകൾക്കു് നേർവഴി കാട്ടിയും ഉത്തുംഗശീർഷനായ ആ മഹാനുഭാവൻ എന്നും നമുക്കു മുമ്പിൽ നിലകൊള്ളും." * ശ്രീ. ഗോപാലപിള്ള ഒരു സ്വതന്ത്രചിന്തകനായിരുന്നു. അദ്ദേഹം ഇതുപോലെയൊരു മഹാനുഭാവനെപ്പററി പ്രശംസിച്ചിട്ടുള്ളതായി കണ്ടിട്ടില്ല. അതു പ്രശംസയല്ല; വസ്തുകഥനം മാത്രമാണ്. വേദാധികാരനിരൂപണത്തിൽ സ്വാമിതിരുവടികൾ പ്രദർശിപ്പിച്ച യുക്തിയും വേദപുരാണാദികളിലുള്ള പാണ്ഡിത്യവും യോജിപ്പിച്ചുകൊണ്ടുള്ള ഒരു സിദ്ധാന്തം തൻേറടത്തോടുകൂടി ആസ്തികന്മാരായ ഒരു ധർമ്മാചാര്യന്മാരും ഇതുവരെ നേരെ പ്രസ്താവിച്ചിട്ടില്ല. ബ്രഹ്മസൂത്രകാരനും അതിൻെറ ഭാഷ്യകാരനും—ശ്രീ വ്യാസനും ശ്രീ ശങ്കരനും—മാമൂലിനടിപ്പെട്ടു് ശൂദ്രശബ്ദത്തെ സൂത്രത്തിലും ഭാഷ്യത്തിലും വളച്ചു വ്യാഖ്യാനിച്ചുവെന്നുതന്നെ ഈ ഗ്രന്ഥത്തിൽ ശ്രീ വിദ്യാധിരാജസ്വാമികൾ പറയണമെങ്കിൽ അവിടുത്തെ പാണ്ഡിത്യവും ധൈര്യവും എത്ര വലുതാണെന്നു് ആലോചിച്ചു നോക്കേണ്ടതാണ്. ആ മഹർഷിയും പരമാചാര്യനും—വ്യാസനും ശങ്കരനും—അവിടുത്തേക്കു് പരമാരാദ്ധ്യന്മാരാണെന്നുള്ളതും വക്തവ്യമാണ്. എന്നാലും സ്വന്തം അഭിപ്രായം പ്രകാശിപ്പിക്കുവാൻ അവിടുന്നു മടിച്ചില്ലെന്നുള്ളതു് അവിടുത്തെ സത്യസന്ധതയ്ക്കു് മകുടോദാഹരണമാണ്.

വേദാധികാരനിരൂപണം മുതലായ ഗ്രന്ഥങ്ങൾ അച്ചടിപ്പിക്കുവാൻ വളരെ വൈകിയെങ്കിലും അതിലെ ആശയങ്ങൾ കൊല്ലവർഷം 60-ാമാണ്ടുമുതൽ അവിടുന്നു പ്രചരിപ്പിച്ചുതുടങ്ങിയതാണ്. എന്നാൽ വേദാധികാരനിരൂപണം പ്രസിദ്ധപ്പെടുത്തിയതു് കൊല്ലവർഷം 1096 ൽ

* ശ്രീ ചട്ടമ്പിസ്വാമി ശതാബ്ദി സ്മാരകഗ്രന്ഥം. പേജ് 211.

ആയിരുന്നു. അതു് ശ്രീ. തച്ചുടയകൈമളുടെ ചെലവിലാണു് ഒന്നാം പതിപ്പു് അച്ചടിച്ചതു്. രണ്ടാംപതിപ്പു് 1963-ൽ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ള പ്രസിദ്ധപ്പെടുത്തുകയുണ്ടായി. എന്നാൽ ഇപ്പോൾ അതിന്റെ ഒരു കോപ്പിപോലും ആവശ്യക്കാർക്കു കിട്ടാനില്ല. ആ ന്യൂനത പരിഹരിച്ചു് വേദാധികാരനിരൂപണം വീണ്ടും പ്രസിദ്ധപ്പെടുത്തുവാൻ കൊല്ലം വിദ്യാധിരാജ മഹിളാസമാജം മുന്നോട്ടു വന്നു എന്നറിഞ്ഞതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. കൊല്ലം തേവള്ളിയിൽ സ്വാമിതിരുവടികൾ കുറേക്കാലം വിശ്രമിച്ചിരുന്നതായി കേട്ടിട്ടുണ്ടു്. അതിന്റെ മാഹാത്മ്യമായിരിക്കാം മററുള്ള ദേശത്തെ അപേക്ഷിച്ചു് കൊല്ലം നിവാസികൾക്കു് സ്വാമിതിരുവടികളുടെ പേരിൽ നിഷ്കളങ്കമായ ഭക്തി അനുദിനം വർദ്ധിച്ചുവരുന്നതു്. അതുപോലെ അദ്വൈതചിന്താപദ്ധതി കിട്ടാതെ വന്നപ്പോൾ കൊല്ലം തേവള്ളി ശ്രീനികേതൻ ശ്രീ. പി. ഗംഗാധരൻപിള്ളയാണു് രണ്ടാം പതിപ്പു് അച്ചടിപ്പിക്കുവാൻ വേണ്ട ചെലവു് നിർവ്വഹിച്ചതു്. ഇപ്പോൾ അദ്ദേഹത്തിന്റെ ധർമ്മപത്നി ശ്രീമതി ലീലാമണിയമ്മ കൊല്ലം വിദ്യാധിരാജ മഹിളാസമാജം പ്രസിഡന്റെന്ന നിലയിൽ വേദാധികാരനിരൂപണം അച്ചടിപ്പിക്കുവാനുള്ള ചെലവു മുഴുവൻ വഹിക്കാൻ തീരുമാനിച്ചെന്നറിഞ്ഞതിൽ എനിക്കു് അളവററ സന്തോഷമുണ്ടായി. ധനം ആർജ്ജിക്കുന്നതുപോലെ അതു ധാർമ്മിക കാര്യങ്ങൾക്കായി ചെലവു ചെയ്യാനുള്ള മനോഭാവം അധികം പേർക്കും ഉണ്ടാകാറില്ല. എന്നാൽ ശ്രീ. ഗംഗാധരൻപിള്ളയും അദ്ദേഹത്തിന്റെ കുടുംബവും അതിൽനിന്നു വ്യത്യസ്തമാണെന്നു് സ്വന്തം അനുഭവംകൊണ്ടു് എനിക്കു് അറിയുവാൻ കഴിഞ്ഞിട്ടുണ്ടു്. കേരളത്തിലുള്ള എല്ലാ ആശ്രമങ്ങളോടും ഏറെക്കുറെ ബന്ധപ്പെട്ടാണു് ശ്രീ. ഗംഗാധരൻപിള്ള കഴിയുന്നതു്. എന്നാൽ ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികളോടും, അവിടുത്തെ ശിഷ്യപരമ്പരയോടും ശ്രീ ഗംഗാധരൻപിള്ളയ്ക്കും അദ്ദേഹത്തിന്റെ ധർമ്മപത്നിക്കും പ്രത്യേകം സ്നേഹബന്ധമുണ്ടെന്നു് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ആ ദമ്പതികൾക്കും, അവരുടെ കുടുംബത്തിനും, കൊല്ലം വിദ്യാധിരാജ മഹിളാസമാജത്തിനും ഞാൻ സകലവിധ ഭാവുകങ്ങളും ആശംസിച്ചുകൊണ്ടു് ആ സമാജത്തിന്റെ പേരിൽ പ്രസിദ്ധപ്പെടുത്തുന്ന വേദാധികാരനിരൂപണമെന്ന വിശിഷ്ട ഗ്രന്ഥം മഹാജനസമക്ഷം ഇതാ അവതരിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥം മലയാളികളുടെയിടയിലെല്ലാം പ്രചരിപ്പിക്കുവാൻ എല്ലാവരും പരിശ്രമിക്കേണ്ടതാണു്. ഈ ഗ്രന്ഥം വിതരണം ചെയ്യു

ലഭിക്കുന്ന മൂലധനംകൊണ്ടു് ചെറിയ മതഗ്രന്ഥങ്ങൾ കൊല്ലം വിദ്യാധിരാജമഹിളാസമാജത്തിൽനിന്നു പ്രസിദ്ധപ്പെടുത്തി ഹിന്ദുസാമാന്യജനതയെ — വിശേഷിച്ചും മഹിളകളെ — ധർമ്മനിഷ്ഠകളാക്കാൻകൂടി പരിശ്രമിക്കുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നു. അതിനുള്ള ശക്തിയും സാഹചര്യവും കൊല്ലം വിദ്യാധിരാജ മഹിളാസമാജത്തിനു് ഉണ്ടാകട്ടെ എന്നാണു് ഞാൻ ആശംസിക്കുന്നതു്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

എന്നു്,

ക്ഷേമാശംസി,

വിദ്യാനന്ദതീർത്ഥപാദസ്വാമി

തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം P. O.
വാഴൂർ, കോട്ടയം
31 — 3 — 1975

# ശ്രീ വിദ്യാധിരാജ തീർത്ഥപാദ ഗുരുദേവൻ

## ( ജീവചരിത്രസംഗ്രഹം )

തിരുവനന്തപുരം നഗരിയിൽ നിന്ന് മൂന്നാനാഴിക വടക്കായി കൊല്ലൂർ എന്നൊരു ഗ്രാമമുണ്ട്. കണ്ണമ്മൂല എന്ന പേരിലാണ് ഇന്നതു് അറിയപ്പെടുന്നതു്. അവിടെ ഉള്ളൂർക്കോട്ട് എന്ന ഭവനത്തിൽ കൊല്ലവർഷം 1029-ാമാണ്ടു് ചിങ്ങമാസം 11-ാംനു- (ആംഗലവർഷം 1853-ാമാണ്ടു് ആഗസ്റ്റ്മാസം 25) വ്യാഴാഴ്ച ഭരണി നക്ഷത്രത്തിൽ ശ്രീ വിദ്യാധിരാജതീർത്ഥപാദഗുരുദേവൻ അവതരിച്ചു. അദ്ദേഹത്തിൻെറ മാതാവു് തിരുനങ്കേയി എന്ന നായർസ്ത്രീയും, പിതാവു് അനന്തശർമ്മാവു് എന്ന ബ്രാഹ്മണനുമാണ്. ആ ദമ്പതികളുടെ സീമന്തപുത്രനാണ് ഗുരുദേവൻ. അയ്യപ്പൻ എന്നു നാമകരണം ചെയ്തെങ്കിലും കുഞ്ഞൻ എന്ന ഓമനപ്പേരിലാണ് അദ്ദേഹം അന്നു് അറിയപ്പെട്ടിരുന്നതു്.

### വിദ്യാരംഭം

പല സിദ്ധയോഗികളും വിദ്വാന്മാരും ജനിച്ച ഒരു തറവാടാണ് ഉള്ളൂർക്കോട്ട്. ഒരു കാലത്തു് ആ കുടുംബം സമ്പൽസമൃദ്ധവുമായിരുന്നു. എന്നാൽ ഗുരുദേവൻ ജനിക്കുന്ന കാലത്തു് ആ തറവാട്ട് ദാരിദ്ര്യസ്ഥിതിയിൽ എത്തിയിരുന്നു. അതുകൊണ്ടു് യഥാകാലം വിദ്യാഭ്യാസം ചെയ്യുന്നതിനുള്ള ചുററുപാടൊന്നും അദ്ദേഹത്തിനു ലഭിച്ചില്ല. എങ്കിലും ഉത്സാഹശാലിയായ ആ ബാലൻ സ്വന്തം പരിശ്രമംകൊണ്ടു് അടുത്തുള്ള കുടിപ്പള്ളിയിൽ പഠിക്കുന്ന കുട്ടികളുടെ ഓല നോക്കി അക്ഷരങ്ങളും എഴുതാനും വായിക്കാനും പഠിച്ചു. പിന്നീട്ടു് ആ കളരിയിലെ ആശാൻെറ കാരുണ്യംകൊണ്ടു് മലയാളവും തമിഴും കണക്കും ആ കളരിയിൽചേർന്നു പഠിച്ചു് വിദഗ്ദ്ധനായിത്തീർന്നു.

### സംസ്കൃത വിദ്യാഭ്യാസം

കഥാനായകൻെറ വീടിനടുത്താണ് കൊല്ലൂർ അത്തിയറ പോററിയുടെ മഠം. ആ മഠത്തിൽ ഒരു പരദേശബ്രാഹ്മണൻ ബ്രാഹ്മണകുട്ടികളെ അക്കാലത്തു് സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരുന്നു. കഥാപുരുഷനും ആ പഠിപ്പിക്കുന്നതെല്ലാം ഒളിവിൽനിന്നു കേട്ടു പഠിക്കുക പതിവായി.

ഒരിക്കൽ യാദൃശ്ചികമായി ഇങ്ങനെ ഒളിവിൽനിന്നു പഠിക്കുന്ന വിദ്യാർത്ഥി ഗുരുവിന്റെ ദൃഷ്ടിയിൽപ്പെട്ടു. അദ്ദേഹം ആ വിദ്യാർത്ഥിയെ അടുത്തു വിളിച്ചു പരിശോധിച്ചു നോക്കിയപ്പോൾ താൻ അവിടെ പഠിപ്പിച്ച എല്ലാ വിഷയങ്ങളും ആ 'ഒളിശിഷ്യനു'' നല്ലതുപോലെ അറിയാമെന്നു തെളിഞ്ഞു. ആ ബാലന്റെ ഗ്രഹണധാരണാപാടവത്തിൽ സന്തുഷ്ടനായ ബ്രാഹ്മണഗുരു മററു ബ്രാഹ്മണശിഷ്യരോടുകൂടിയിരുന്നു പഠിക്കുവാൻ പുതിയ ശിഷ്യനേയും അനുവദിച്ചു. അങ്ങനെ ഒന്നുരണ്ടു കൊല്ലം അവിടെ പഠിച്ചപ്പോൾ സിദ്ധരൂപം, അമരകോശം, ശ്രീരാമോദന്തം, രഘുവംശം, മാഘം തുടങ്ങിയ കാവ്യങ്ങളിൽ നല്ല വ്യുത്പത്തി സമ്പാദിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ചെറുപ്പത്തിൽ കുസൃതിത്തരം ധാരാളം ഉണ്ടായിരുന്നുവെങ്കിലും അതുപോലെ പ്രായം ചെന്നവരുടെ നേരെ വിനയത്തോടുകൂടി പെരുമാറാനും അന്നത്തെ കുഞ്ഞനു് അറിയാമായിരുന്നു. അതുകൊണ്ടു് അത്തിയറ മഠത്തിലെ അന്തർജ്ജനങ്ങൾക്കു് കുഞ്ഞനോടു് പുത്രനിർവ്വിശേഷമായ വാത്സല്യമാണുണ്ടായിരുന്നതു്. അവർ തങ്ങളുടെ ഉണ്ണികളെപ്പോലെ യഥാസമയം കുഞ്ഞനു് ആഹാരം കൊടുക്കുവാനും മടിച്ചിരുന്നില്ല.

## ഷണ്മുഖോപാസന

പോററിയുടെ മഠത്തിനടുത്തു് ഒരു ക്ഷേത്രമുണ്ടു്. കഥാനായകൻ രാവിലെയും വൈകിട്ടും പുഷ്പങ്ങൾ ശേഖരിച്ചു് മാലകൾ കെട്ടി ക്ഷേത്രത്തിൽ ദേവനു ചാർത്താൻ കൊടുക്കുകയും, പലതരത്തിലുള്ള സ്തോത്രങ്ങൾ പാരായണം ചെയ്തു് ആ ക്ഷേത്രത്തിൽ പ്രദക്ഷിണംവച്ചു നമസ്കരിക്കുകയും അന്നു പതിവാക്കിയിരുന്നു. പൂർവ്വസംസ്കാരമെന്നു പറയട്ടെ, അജ്ഞാതമായ ഏതോ ദിവ്യശക്തിയിൽ തന്റെ മനസ്സ് ലയിച്ചുപോകുന്നതുപോലെ ക്ഷേത്രത്തിൽ ചെല്ലുമ്പോഴും, സ്തോത്രങ്ങൾ ചൊല്ലുമ്പോഴും ബാല്യത്തിൽ തോന്നിയിരുന്നുവെന്നു് അദ്ദേഹം പില്ക്കാലത്തു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു പഠനത്തിലെന്നപോലെ ക്ഷേത്രദർശനത്തിലും സ്തോത്രാലാപത്തിലും തത്പരനായിട്ടാണു് അദ്ദേഹം കൗമാരകാലം നയിച്ചിരുന്നതു്. അങ്ങനെയിരിക്കുന്ന കാലത്തു് ഏതാണ്ടു് പന്ത്രണ്ടു വയസ്സുള്ളപ്പോൾ ജടാമകുടധാരിയും ഭസ്മധൂളിതഗാത്രനും ദീർഘകായനും വയോവൃദ്ധനും അജ്ഞാതനുമായ ഒരു താപസൻ ആ ക്ഷേത്രത്തിൽവച്ചു് കഥാപുരുഷന്റെ ദൃഷ്ടിയിൽപ്പെട്ടു. കണ്ടപ്പോൾതന്നെ ആ ബാലൻ

ഭക്തിപൂർവ്വം അദ്ദേഹത്തെ സാഷ്ടാംഗം നമസ്കരിച്ചു. ഉടനേതന്നെ ആ മഹാത്മാവു് ആ ബാലനെ എഴുനേൽപ്പിച്ചു് ക്ഷേത്രസമീപത്തുള്ള ഒരു വിജനസ്ഥലത്തു കൊണ്ടുപോയി മടിയിലിരുത്തി വാത്സല്യപൂർവ്വം ഒരു ദിവ്യമന്ത്രം വലത്തേ ചെവിയിൽ മൂന്നുരു ഉപദേശിക്കുകയും, അതനുഷ്ഠിക്കേണ്ട ക്രമങ്ങൾ തമിഴിൽ പറഞ്ഞുകൊടുക്കുകയും ചെയ്തിട്ടു് പെട്ടെന്നുതന്നെ ആ സ്ഥലത്തുനിന്നുപോയി. അത്ഭുതപരവശനായി ഭാവാവിഷ്ടനായി ആ ബാലൻ ഒന്നും അറിയാതെ ആ ക്ഷേത്രസങ്കേതത്തിൽത്തന്നെ ഇരുന്നുപോയി. പിന്നീടു് ഗുരു ഉപദേശിച്ച രീതിയിൽ മന്ത്രോപാസന നടത്തി സിദ്ധിവരുത്താൻ അദ്ദേഹത്തിനു് അധികകാലം വേണ്ടിവന്നില്ല. ബാലസുബ്രഹ്മണ്യമന്ത്രമാണു് അജ്ഞാതനായ ആ ഗുരു കഥാപുരുഷനു് ഉപദേശിച്ചുകൊടുത്തതു്. സിദ്ധഗുരുവിന്റെ അനുഗ്രഹംകൊണ്ടും അനുഷ്ഠാനബലംകൊണ്ടും ബാലഷണ്മുഖദേവനെ സ്വപ്നത്തിലും, അനുഷ്ഠാനസമയത്തു് ഭാവാവസ്ഥയിലും ദർശിച്ചു് പരമാനന്ദരസം അനുഭവിക്കുവാനുള്ള ഭാഗ്യം കൗമാരാവസ്ഥയിൽതന്നെ കഥാനായകനു ലഭിച്ചു. ഷണ്മുഖോപാസനകൊണ്ടാണു് പില്ക്കാലത്തു് ഷണ്മുഖദാസനെന്ന പേരുകൂടി അദ്ദേഹത്തിനു സിദ്ധിച്ചതു്. തനിക്കുണ്ടായ സകലശ്രേയസ്സിനും നിദാനം കരുണാമൂർത്തിയായ മുരുകന്റെ കൃപാതിരേകമാണെന്നു് പില്ക്കാലത്തു് കഥാപുരുഷൻ ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടു് ഗദ്ഗദസ്വരത്തിൽ പറയുമായിരുന്നു.

## വിവിധ വിദ്യാപരിശീലനം

സംഗീതം, സാഹിത്യം, ചിത്രകല, കായികാഭ്യാസം മുതലായ വിവിധ വിഷയങ്ങളിൽ ചെറുപ്പത്തിൽത്തന്നെ അദ്ദേഹത്തിനു് അഭിരുചി ഉണ്ടായിരുന്നു. അവയെല്ലാം പോഷിപ്പിക്കുവാനുള്ള ചുററുപാടന്വേഷിച്ചു് പതിനഞ്ചു വയസ്സുള്ളപ്പോൾത്തന്നെ അദ്ദേഹം തിരുവനന്തപുരം നഗരിയുടെ വിവിധ ഭാഗങ്ങളിൽ സഞ്ചരിക്കുകയും, അതാതു കലകളിൽ പ്രാവീണ്യമുള്ള ആചാര്യന്മാരിൽനിന്നു് ആ കലകളെല്ലാം കുറെ പരിശീലിക്കുകയും ചെയ്തതായി അദ്ദേഹത്തിന്റെ അന്നത്തെ സഹചരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. പക്ഷെ, എല്ലാ ഗുരുക്കന്മാരെയും വേണ്ടതുപോലെ അറിയുവാൻ ചരിത്രകാരന്മാർക്കു സാധിച്ചിട്ടില്ല. പേട്ടയിൽ ശ്രീ. രാമൻപിള്ളയാശാന്റെ കളരിയിൽ ചേർന്നു് തമിഴും സംഗീതവും, ശ്രീ. തൈക്കാട്ടു് അയ്യാവിൽനിന്നു് സുബ്രഹ്മണ്യപൂജാക്രമങ്ങൾ, ഷണ്മുഖകവചം, ഷണ്മുഖസഹസ്രനാമം, യോഗമാർഗ്ഗത്തിലുള്ള

ചില സാധനകൾ ഇവയും, തിരുവനന്തപുരം കോട്ടയ്ക്കകത്തു താമസിച്ചിരുന്ന സ്വാമിനാഥദേശികൻ എന്ന തമിഴ് പണ്ഡിതനിൽ നിന്ന് തമിഴ് ശാസ്ത്രത്തിലുള്ള സാഹിത്യം, വേദാന്തം, സിദ്ധാന്തം തുടങ്ങിയ ഗ്രന്ഥങ്ങളും അദ്ദേഹം പരിശീലിച്ചതായി വ്യക്തമായ തെളിവുണ്ട്.

## ചട്ടമ്പിസ്ഥാനലബ്ധി

പേട്ടയിൽ ശ്രീ. രാമൻപിള്ളയാശാൻെറ കളരിയിൽ കുറച്ചുനാൾ പഠിച്ച കാലത്താണ് അദ്ദേഹം ആ കളരിയിലെ 'ചട്ടമ്പി'യായിത്തീന്നതു്. ആശാന്മാർ ഇല്ലാത്തപ്പോൾ കുട്ടികളുടെ പാഠം കേൾക്കുകയും അവരെ നിയന്ത്രിക്കുകയും ചെയ്യുന്നതിനുവേണ്ടി തങ്ങളുടെ പ്രധാന ശിഷ്യന്മാരെ അക്കാലങ്ങളിൽ കളരിയാശാന്മാർ ചട്ടമ്പികളാക്കി ഉയത്തുക പതിവാണ്. അങ്ങനെ ശ്രീ. രാമൻപിള്ളയാശാനിൽനിന്നു ലഭിച്ച ചട്ടമ്പിസ്ഥാനമാണ് പിൽക്കാലത്തു് കഥാപുരുഷനെ കുഞ്ഞൻപിള്ളച്ചട്ടമ്പിയെന്നും, കുഞ്ഞൻപിള്ളച്ചട്ടമ്പിസ്വാമിയെന്നും, പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികളെന്നും മററുമുള്ള പേരിൽ സുപ്രസിദ്ധനാക്കിത്തീത്തതു്.

## ഉപരിവിദ്യാഭ്യാസം

ഏതാണ്ട് ഇരുപതു വയസ്സായപ്പോഴേയ്ക്കു് തമിഴിലും സംസ്കൃതത്തിലും മലയാളത്തിലും സാമാന്യം നല്ല വിജ്ഞാനം നേടാൻ കഥാപുരുഷനു കഴിഞ്ഞു. അതുപോലെ സംഗീതം, സാഹിത്യം, ചിത്രരചന, കായികാഭ്യാസം തുടങ്ങിയ കലകളിലും തിരുവനന്തപുരത്തുനിന്നുതന്നെ അദ്ദേഹത്തിനു വൈദഗ്ദ്ധ്യം നേടാൻ സാധിച്ചു. അസാധാരണമായ ബുദ്ധിവികാസം ഉണ്ടായിരുന്നതുകൊണ്ട് കുറച്ചുകാലത്തെ പരിശീലനത്താൽ ഏതു വിജ്ഞാനശാഖയുടെയും മറുകരയിലെത്താൻ അദ്ദേഹത്തിനു പെട്ടെന്നു കഴിയുമായിരുന്നു. ഉപാസനകൊണ്ട് ദേവതാകാരമനോവൃത്തിയും, ഹഠയോഗപരിശീലനംകൊണ്ട് പ്രാണനിരോധനരൂപമായ സവികല്പസമാധിയും ഇതിനിടയിൽ അദ്ദേഹം വശമാക്കിയിരുന്നു. പക്ഷെ, ശാസ്ത്രവാസന വേദവേദാന്താദി ശാസ്ത്രങ്ങൾ പഠിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചിരുന്നു. അന്ന് ശൂദ്രനായി പരിഗണിക്കപ്പെട്ടിരുന്ന നായർ വംശജനായ കുഞ്ഞൻപിള്ളയെ വേദങ്ങളോ, ഉപനിഷത്തുകളോ, വേദാംഗങ്ങളായ വ്യാകരണമോ, ദർശനങ്ങളോ പഠിപ്പിക്കുവാൻ തിരുവനന്തപുരത്തുള്ള ബ്രാഹ്മണപണ്ഡിതന്മാരിൽ ആരുംതന്നെ

സമ്മതി നൽകിയില്ല. ആ വിഷയത്തിൽ വ്യാകുലനായിരിക്കുന്ന കാലത്താണ് അദ്ദേഹത്തിനു് ഒരു മഹാബ്രാഹ്മണനെ ദർശിക്കുവാൻ ഭാഗ്യം ഉണ്ടായതു്. സുബ്ബാജടാപാഠി എന്ന പേരിൽ പ്രസിദ്ധനായ ഒരു ബ്രാഹ്മണപണ്ഡിതനായിരുന്നു അദ്ദേഹം. തിരുനൽവേലിജില്ല യിൽപ്പെട്ട കല്ലടക്കുറിച്ചി ഗ്രാമത്തിൽ നിവസിച്ചിരുന്ന അദ്ദേഹം തിരുവനന്തപുരത്തു് നവരാത്രി സംബന്ധിച്ചു നടന്ന വിദ്വത് സദസ്സിൽ പങ്കുകൊള്ളുവാൻ വന്നതാണ്. ആ വർഷം നടന്ന വിദ്വത് സദസ്സിൽ വേദാന്തം, തർക്കം, മീമാംസ തുടങ്ങിയ ദർശനങ്ങളിൽ അഗ്രിമസ്ഥാനം നേടാൻ കഴിഞ്ഞതു് ശ്രീ. ജടാപാഠികൾക്കായിരുന്നു. ആ വിവരമറിഞ്ഞു് കഥാപുരുഷൻ തൻെറ ആചാര്യനായ സ്വാമിനാഥദേശികരുടെ സാഹായ്യത്തോടുകൂടിയാണ് ശ്രീ. ജടാപാഠികളെ ദർശിച്ചതും പരിചയപ്പെട്ടതും. പുതുതായി പരിചയപ്പെട്ട യുവാവിൻെറ ലക്ഷണങ്ങൾ സമീക്ഷിച്ചതിനുശേഷം ജാതിയിൽ ആരായാലും ശരി, ഗ്രഹണധാരണ സാമർത്ഥ്യം ഉണ്ടെങ്കിൽ ജിജ്ഞാസയുള്ള ഏതു വിഷയവും പഠിപ്പിക്കാമെന്നു് ശ്രീ. ജടാപാഠി സമ്മതിച്ചു. അതനുസരിച്ചു് കഥാനായകൻ ശ്രീ. ജടാപാഠികളുടെകൂടെ കല്ലടക്കുറിച്ചിയിൽ ചെന്നു താമസിച്ചു് വേദങ്ങൾ, ഉപനിഷത്തുകൾ, ദർശനങ്ങൾ മുതലായവയിൽ അസാധാരണമായ വൈദുഷ്യം സമ്പാദിച്ചു. നാലു വർഷക്കാലം ജടാപാഠിയുടെ കൂടെ അദ്ദേഹം താമസിച്ചാണ് പഠിച്ചതു്. അതിനിടയ്ക്കു് ജടാപാഠിയെക്കൂടാതെ കല്ലടക്കുറിച്ചി അപ്പാത്തുര അയ്യർ, മധുരയിൽ കുപ്പാചാര്യർ തുടങ്ങിയ പണ്ഡിതശ്രേഷ്ഠന്മാരിൽനിന്നുകൂടി വ്യാകരണം, തർക്കം മുതലായ ശാസ്ത്രങ്ങളിലും അവഗാഹം നേടിക്കൊണ്ടാണ് അദ്ദേഹം ഇരുന്നതു്. ഇക്കാലത്തിനിടയിൽ സംസ്കൃതവ്യാകരണത്തിലും തമിഴ് വ്യാകരണത്തിലും അഗാധമായ വൈദുഷ്യം നേടിയ അദ്ദേഹം ആ രണ്ടു ഭാഷകളും തമ്മിലുള്ള താരതമ്യപഠനത്തിനുകൂടി ശ്രമിച്ചുകൊണ്ടാണിരുന്നതു്. കല്ലടക്കുറിച്ചിയിൽ പഠിച്ചിരുന്ന കാലത്തും, പഠനത്തിനു ശേഷവും അവിടുന്നു് ദക്ഷിണ ഇന്ത്യയിൽ പല സ്ഥലത്തും സഞ്ചരിച്ചു് തമിഴ് ഭാഷയിലുള്ള ശാസ്ത്രങ്ങളിലും, സംസ്കൃത ശാസ്ത്രങ്ങളിലും ദാർഢ്യം വരുത്തുന്നതിനുവേണ്ടി പണ്ഡിതന്മാരുമായി ശാസ്ത്രചർച്ച നടത്തുമായിരുന്നു.

## അവധൂതഗുരുവും ജീവന്മുക്തിലാഭവും

ഒരു ശാസ്ത്രത്തിലും തനിക്കു് അപൂർണ്ണത ഉണ്ടാകരുതെന്നു് വിചാരമുണ്ടായിട്ടാണോ എന്തോ എല്ലാ ശാസ്ത്രശാഖകളും പഠിക്കാൻ അദ്ദേഹം ഉൽസുകനായിരുന്നു. ക്രിസ്തുമതവും മുഹമ്മദമതവും അദ്ദേഹം നല്ലതു പോലെ പഠിച്ചിട്ടുണ്ടു്. അതുപോലെ വൈഷ്ണവം, ശാക്തേയം, ശൈവം മുതലായ തന്ത്രങ്ങളിലെ വിവിധ ശാഖകളിൽ അവിടുത്തേക്കു നേടാൻ കഴിഞ്ഞ അവഗാഹം വളരെ വലുതായിരുന്നുവെന്നു് പല മഹാന്മാരും പറഞ്ഞുകേട്ടിട്ടുണ്ടു്. എവിടെ ഒരു സിദ്ധനുണ്ടെന്നു കേട്ടാലും അവിടെ ചെന്നു് അദ്ദേഹത്തെ പരിചയപ്പെടുകയും, അറിയേണ്ടതു വല്ലതുമുണ്ടെങ്കിൽ അറിയുകയും ചെയ്യുന്ന സ്വഭാവമായിരുന്നു അദ്ദേഹത്തിൻേറതു്. അന്നു് മരുത്വാമലയിൽ ആത്മാനന്ദനെന്ന പേരിൽ ഒരു സിദ്ധയോഗി നിവസിച്ചിരുന്നു. അദ്ദേഹത്തിൽനിന്നാണു് അഗസ്ത്യസമ്പ്രദായമനുസരിച്ചുള്ള യോഗവിദ്യ പരിശീലിച്ചു് ശ്രീ ഗുരുദേവൻ ഒരു സിദ്ധയോഗിയായിത്തീർന്നതു്. ശാസ്ത്രജ്ഞാനംകൊണ്ടും ഉപാസനാബലംകൊണ്ടും യോഗസമാധികൊണ്ടും അദ്ദേഹത്തിനു സംതൃപ്തി ഉണ്ടായില്ല. സഹജാനന്ദരസം നിരന്തരം അനുഭവിക്കത്തക്കവണ്ണം ജീവന്മുക്തി നേടാനാണു് അദ്ദേഹം ആഗ്രഹിച്ചതും; സാധനകൾ അനുഷ്ഠിച്ചതും. അങ്ങനെ സാധനാചതുഷ്ടയസമ്പത്തോടുകൂടി കഴിയുന്ന കാലത്തു് നാഗർകോവിലിനടുത്തുള്ള വടിവീശ്വരം എന്ന സ്ഥലത്തുവച്ചു് അദ്ദേഹത്തിനു് ഒരു അവധൂതനെ ദർശിക്കുവാനുള്ള ഭാഗ്യം ലഭിച്ചു. ആ അവധൂതമഹാത്മാവാണു് ദീക്ഷാപൂർവ്വം ആത്മജ്ഞാനം നൽകി അദ്ദേഹത്തെ അനുഗ്രഹിച്ചതു്. സിദ്ധഗുരുവിൻെറ ഉപദേശത്തോടുകൂടി ബ്രഹ്മസ്വരൂപം സാക്ഷാത്കരിക്കാൻ കഴിഞ്ഞ അദ്ദേഹം ജീവന്മുക്തനായ ഒരു അതിവർണ്ണാശ്രമിയെന്ന നിലയിലാണു് പില്ക്കാലത്തുള്ള പ്രാരബ്ധജീവിതം കഴിച്ചുകൂട്ടിയതു്. അക്കാലങ്ങളിൽ അവധൂതപ്രായനായി രാപകലില്ലാതെ അവിടുന്നു് പല സ്ഥലത്തും അലഞ്ഞു നടന്നിട്ടുള്ളതായി കേട്ടിട്ടുണ്ടു്. അന്നു് 'ലോകബാഹ്യൻ' എന്ന നിലയാണു് അദ്ദേഹത്തിനു് ഉണ്ടായിരുന്നതു്.

## ശിഷ്യപരമ്പര

കേരളീയരുടെ ഭാഗ്യംകൊണ്ടായിരിക്കാം അവധൂതനിലയിൽ കഴിഞ്ഞിരുന്ന ശ്രീ വിദ്യാധിരാജഗുരുദേവൻ ക്രമേണ ലോകാനുഗ്രഹപര

നായി മാറിത്തുടങ്ങി. അതോടുകൂടി പലരും അദ്ദേഹത്തെ ഗുരുവായി വരിച്ച് ആദ്ധ്യാത്മികസാധനകൾ പരിശീലിച്ച് കൃതകൃത്യന്മാരായി തീർന്നിട്ടുണ്ട്. ശ്രീനാരായണഗുരുസ്വാമികളും, ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികളും, ശ്രീതീർത്ഥപാദപരമഹംസ സ്വാമികളുമാണ് അദ്ദേഹത്തിൻെറ പ്രധാനപ്പെട്ട സന്ന്യാസിശിഷ്യന്മാർ. പ്രൊഫസർ ശ്രീ. നന്ത്യാർവീട്ടിൽ പരമേശ്വരൻപിള്ള, വൈക്കം ശ്രീ. ശിവസുബ്രഹ്മണ്യം, ശ്രീ. വെളുത്തേരി കേശവൻവൈദ്യൻ, ശ്രീ. പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, ശ്രീ. ഐക്കരനാട്ടു രാമേൻപിള്ള, പറമ്പകത്തു ശ്രീ. രാമൻപിള്ള–അദ്ദേഹം പിന്നീട് ശ്രീ രാമാനന്ദസ്വാമികൾ എന്ന പേരിലാണ് അറിയപ്പെടുന്നത്—ശ്രീ. മഠത്തിൽ വേലുപ്പിള്ള, ശ്രീ. കൊററനാട്ടു നാരായണപിള്ള, ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള തുടങ്ങി ഒട്ടുവളരെ ഗൃഹസ്ഥ ശിഷ്യന്മാരും അദ്ദേഹത്തിനുണ്ടായിരുന്നു.

സാധാരണ സന്ന്യാസിമാർ സ്ത്രീകളെ ദ്വേഷിക്കയാണല്ലൊ പതിവ്. എന്നാൽ, ശ്രീ വിദ്യാധിരാജൻെറ സ്വഭാവം നേരേ മറിച്ചായിരുന്നു. സ്ത്രീകളെ ബഹുമാനിക്കുകയും, അവക്ക് സമുദായത്തിൽ മാന്യമായ സ്ഥാനം നൽകുകയും, വിദ്യാഭ്യാസവും സംസ്കാരവും കൊടുത്തു് ലോകജനനികളാക്കി ഉയർത്തുകയും ചെയ്യണമെന്നായിരുന്നു അദ്ദേഹം ഉപദേശിച്ചിരുന്നതു്. സ്ത്രീകൾക്ക് ലൗകികവിദ്യ മാത്രമല്ല വേദങ്ങളും യോഗജ്ഞാനസമ്പ്രദായങ്ങളും പരിശീലിക്കാമെന്നുകൂടി അവിടുന്നു വിളംബരം ചെയ്തിട്ടുണ്ട്. കരുണാശീതള സ്വാന്തനായ ആ മഹാഗുരുവിനു് സ്ത്രീ സമുദായത്തിലും അനേകം ശിഷ്യപ്രശിഷ്യകളുണ്ടായിരുന്നു. ഇരിങ്ങാലക്കുട പടിഞ്ഞാറെമാരാത്തു് മീനാക്ഷിയമ്മ, തിരുവനന്തപുരം പേരൂർക്കട ചിററല്ലൂർ ചെല്ലമ്മ, വടക്കൻപറവൂർ കല്ലറയ്ക്കൽ ശ്രീ. അമ്മാളുഅമ്മ മുതലായവർ ശ്രീ വിദ്യാധിരാജ ഗുരുദേവൻെറ ശിഷ്യകളും ശ്രീ. ആത്മയോഗിനിഅമ്മ അദ്ധ്യാത്മഭാരതി ശ്രീ. കെ. ചിന്നമ്മ തുടങ്ങിയവർ അവിടുത്തെ പ്രശിഷ്യകളുമായ മഹിളാരത്നങ്ങളുമായിരുന്നു. ജാതിഭേദമോ ലിംഗഭേദമോ നോക്കാതെ ജിജ്ഞാസയുള്ള ആക്കും യോഗവേദാന്തവിദ്യകൾ ഉപദേശിച്ചുകൊടുക്കണമെന്നുള്ള തത്വം ഗുരുപാദർ കേരളത്തിൽ പ്രചരിപ്പിച്ച നവീനാശയമാണ്. ശൂദ്രനു് വേദാദ്ധ്യയനാധികാരവും വേദമന്ത്രകർത്തൃത്വവുംകൂടി ഉണ്ടായിരുന്നുവെന്നു് ഐതരേയം, കൌഷീതകി മുതലായ ബ്രാഹ്മണങ്ങളിൽനിന്നു് കവഷൻ മുതലായവരെ ചൂണ്ടിക്കാണിച്ച് വേദാധികാരനിരൂപണത്തിൽ അവിടുന്നു

തെളിയിച്ചിട്ടുണ്ട്. അതുപോലെ ഗാർഗ്ഗി മൈത്രേയി മുതലായ ബ്രഹ്മവാദികളുടെ കഥകൾ വിവരിച്ചുകൊണ്ട് സ്ത്രീകൾക്കും വേദാദ്ധ്യയനാധികാരം ഉണ്ടായിരുന്നുവെന്ന് പ്രസ്തുത ഗ്രന്ഥത്തിൽ അവിടുന്ന് യുക്തിയുക്തം സ്ഥാപിച്ചു കാണുന്നു. എന്നാൽ അവിടുത്തെ ആശയമനുസരിച്ച് വൈദികവിദ്യ ജിജ്ഞാസുക്കൾക്ക്—സ്ത്രീകൾക്കും ശൂദ്രർക്കും— ഉപദേശിച്ചുകൊടുക്കുവാൻ അന്ന് മതാചാര്യന്മാർ സന്നദ്ധരല്ലായിരുന്നു. അതുകൊണ്ട് അവിടുന്നുതന്നെ കേരളത്തിൽ യോഗജ്ഞാന സമ്പ്രദായങ്ങളെ പ്രചരിപ്പിക്കുന്നതിനുവേണ്ടി ഒരു സന്ന്യാസിസമ്പ്രദായ പരമ്പര സ്ഥാപിച്ചിട്ടുണ്ട്. ആ പരമ്പരയോടു ബന്ധം പുലർത്തിപ്പോരുന്ന അനേകം ബ്രഹ്മജ്ഞാനികളും ജിജ്ഞാസുക്കളും ഈ കേരളത്തിൽ ഇന്നും ഉണ്ടെന്നുള്ള വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്.

## ഗ്രന്ഥരചന

അവിടുന്ന് കൃതകൃത്യനായിരുന്നുവെങ്കിലും പ്രാരബ്ധാണുക്കൾ ലോകാനുഗ്രഹപരങ്ങളായ പ്രവൃത്തികളിലേക്കുകൂടി അദ്ദേഹത്തെ പ്രേരിപ്പിച്ചു. പൂർവാചാര്യന്മാരെപ്പോലെ ഗ്രന്ഥരചന ശിഷ്യോപദേശം ഈ വഴിക്കാണ് അദ്ദേഹം ലോകത്തെ അനുഗ്രഹിച്ചുകൊണ്ടിരുന്നതു്. അനവധി ഗ്രന്ഥങ്ങൾ അവിടുന്ന് രചിച്ചിട്ടുണ്ട്. എന്നാൽ ഗ്രന്ഥരചനയിലെന്നപോലെ പ്രസിദ്ധീകരണ വിഷയത്തിൽ അവിടുത്തേക്ക് വലിയ ശ്രദ്ധയില്ലായിരുന്നു. അതിനാൽ അമൂല്യങ്ങളായ അനേകഗ്രന്ഥങ്ങൾ ഇതിനിടയിൽ നഷ്ടപ്രായമായിത്തീർന്നുവെന്നു പറയാം. ക്രിസ്തുമതനിരൂപണം, പ്രാചീനമലയാളം, വേദാധികാരനിരൂപണം, പുനർജ്ജന്മനിരൂപണം, ശ്രീചക്രപൂജാകല്പം, ചിദാകാശലയം, ആദിഭാഷ, സർവ്വമതസാമരസ്യം, അദ്വൈതചിന്താപദ്ധതി, മോക്ഷപ്രദീപഖണ്ഡനം തുടങ്ങി ഒട്ടുവളരെ ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതി പൂർത്തിയാക്കിയിരുന്നു. ചില ഗ്രന്ഥങ്ങൾ പൂർത്തിയാകാതെയും കിടപ്പുണ്ടായിരുന്നു. മലയാളം, സംസ്കൃതം, തമിഴ് ഈ ഭാഷകളിലാണ് അവിടുന്ന് ഗ്രന്ഥങ്ങൾ രചിച്ചതു്. അവയിൽ പ്രാചീനമലയാളം, ക്രിസ്തുമതനിരൂപണം, ശ്രീചക്രപൂജാകല്പം, അദ്വൈതചിന്താപദ്ധതി, വേദാധികാരനിരൂപണം ഇത്രയും പുസ്തകങ്ങളെ അച്ചടിച്ചിട്ടുള്ളു. ജീവകാരുണ്യനിരൂപണത്തിന്റെ കുറെ ഭാഗം മുൻപു് കോട്ടയത്തുനിന്നു പുറപ്പെട്ടിരുന്ന 'എം. എൻ. നായർ മാസിക'യിൽ പ്രസിദ്ധപ്പെടുത്തിയി

രുന്നു. തമിഴിലെഴുതിയ ആദിഭാഷയുടെ മലയാളവിവർത്തനം ഒരു കോപ്പി പെരുമ്പാവൂർ പുളിയനാട്ടു് ശ്രീ. പി. ജി. നാരായണപിള്ളയുടെ കൈവശം ഉണ്ടു്. അദ്ദേഹം അതു് പ്രസിദ്ധപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരിക്കുകയാണെന്നറിയുന്നു. സ്വാമിതിരുവടികളുടെ ഗ്രന്ഥങ്ങളെല്ലാം തന്നെ അദ്ദേഹത്തിന്റെ സർവ്വജ്ഞഭാവത്തേയും സർവ്വകലാവല്ലഭത്വത്തേയുമാണു് പ്രകടിപ്പിക്കുന്നതു്.

## അതിമാനുഷനായ സിദ്ധയോഗി

മഹാത്മാക്കളായ സന്ന്യാസിശ്രേഷ്ഠന്മാർ എക്കാലത്തും ഈ ഭാരതത്തിൽ അവതരിച്ചിട്ടുണ്ടു് അവരിൽ അധികം മഹാത്മാക്കളും ഏതെങ്കിലും ഒരു സമ്പ്രദായത്തിൽ—ജ്ഞാനത്തിലോ യോഗത്തിലോ, ഭക്തിയിലോ കർമ്മത്തിലോ—ഔന്നത്യം നേടിയവരായിരിക്കും. എന്നാൽ ശ്രീ വിദ്യാധിരാജഗുരുദേവനാകട്ടെ സർവ്വസമ്പ്രദായങ്ങളുടെയും പാരമ്യത്തിലെത്തിയ ഒരു മഹാപുരുഷനായിരുന്നു. ബ്രഹ്മനിഷ്ഠനായിരുന്ന അദ്ദേഹം അഹിംസയുടെ മൂർത്തിമൽഭാവവും കാരുണ്യത്തിന്റെ കേളീരംഗവും ആയിരുന്നു. അഹിംസയിൽ പ്രതിഷ്ഠസിദ്ധിച്ചവരുടെ മുമ്പിൽ ശത്രുക്കൾപോലും മിത്രഭാവം കൈക്കൊള്ളുമെന്നു് യോഗദർശനത്തിൽ പതഞ്ജലി മഹർഷി സിദ്ധാന്തിച്ചിട്ടുണ്ടു്. കേരളീയർക്കു് അതു മനസ്സിലാക്കാനുള്ള ഭാഗ്യം ശ്രീവിദ്യാധിരാജഗുരുദേവന്റെ സന്നിധിയിലെ ഉണ്ടായിട്ടുള്ളു. കടുവായും പശുവും, കീരിയും പാമ്പും, ചേരയും തവളയും, പൂച്ചയും എലിയും അവിടുത്തെ സന്നിധിയിൽ സൗഹൃദം പുലർത്തിപ്പോരുന്നതു കണ്ടിട്ടുള്ളവർ ഇന്നും നമ്മുടെയിടയിൽ ഉണ്ടു്. ഖേചരീയോഗസിദ്ധനായ ആ യോഗീശ്വരൻ പത്മാസനം ബന്ധിച്ചിരുന്നു് ഭൂമിയിൽനിന്നു് തനിയെ മേൽപോട്ടു് ഉയർന്നു പോകുന്നതു് രാത്രിയിൽ ചിലരെല്ലാം കണ്ടിട്ടുണ്ടു്. എഴുമറ്റൂർ പരമഭട്ടാരാശ്രമത്തിൽ വിശ്രമിക്കുന്നകാലത്തു് അങ്ങനെയൊരു സംഭവം അനുഭവപ്പെട്ടതായി പരേതനായ ശ്രീ. മരോട്ടിക്കളത്തു കേശവപിള്ള പറയുകയുണ്ടായി. അതുപോലെ അത്ഭുതകരങ്ങളും അമാനുഷങ്ങളുമായ അനേക സിദ്ധികൾ ദാസിമാരെപ്പോലെ അവിടുത്തെ സേവിച്ചിരുന്നുവെങ്കിലും ലോകരുടെ ഖ്യാതിക്കുവേണ്ടി അവയൊന്നും ആ വിരക്തനായ മഹാത്മാവു് ദുരുപയോഗപ്പെടുത്തിയിരുന്നില്ലെന്നുള്ളതു് പ്രത്യേകം എടുത്തുപറയേണ്ട ഒരു വസ്തുതയാണു്.

## ഷഷ്ടിപൂർത്തി

ഗുരുപാദരുടെ ഷഷ്ടിപൂർത്തി 1089 ചിങ്ങമാസം 8-ാംനു ഭരണി നാളിൽ എഴമറ്റൂർവച്ച് ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികളുടെ ഉത്സാഹത്തിൽ അത്യാഡംബരപൂർവ്വം കൊണ്ടാടപ്പെട്ടു. അന്ന് ഷഷ്ടി പൂർത്തിസ്മാരകമായി "ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം" എന്ന പേരിൽ ഒരു സന്യാസാശ്രമവും സ്ഥാപിക്കപ്പെട്ടു. ആ ആശ്രമത്തിൽ ഗുരുപാദർ ശിഷ്യന്മാരോടുകൂടി കുറേനാൾ വിശ്രമിച്ചിട്ടുണ്ട്. തീർത്ഥപാദസമ്പ്രദായമെന്ന പേരിൽ ഒരു സന്യാസപരമ്പരയും അന്ന് ആ ആശ്രമത്തിൽവച്ച് സ്ഥാപിക്കുകയുണ്ടായി. വാഴൂർ തീർത്ഥപാദാശ്രമം, എഴമറ്റൂർ പരമഭട്ടാരാശ്രമം, കരുനാഗപ്പള്ളി പന്മന ശ്രീ. നീലകണ്ഠതീർത്ഥപാദസ്വാമി സമാധിപീഠം, വാഴമുട്ടം തീർത്ഥപാദാശ്രമം തുടങ്ങിയ സ്ഥാപനങ്ങൾ ആ പരമ്പരയിൽപ്പെട്ടവയാണ്. ഈ ആശ്രമങ്ങളിൽ യോഗജ്ഞാനസമ്പ്രദായങ്ങൾ ഇന്നും പുലർത്തിപ്പോരുന്നുണ്ട്. അതുപോലെ ആ ആശ്രമത്തിലെ സന്യാസിമാർ കേരളത്തിൽ പല സ്ഥലങ്ങളിലും ധർമ്മപ്രവചനങ്ങൾ നടത്തി ജനങ്ങൾക്ക് സന്മാർഗ്ഗം കാട്ടിക്കൊടുക്കുന്നുമുണ്ട്. ആ പരമ്പരയിലെ ഇന്നത്തെ പരമാചാര്യൻ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളാണ്. അതുപോലെ പുത്തൻകുരിശിനു സമീപം ശ്രീ ഭക്താനന്ദസ്വാമികൾ സ്ഥാപിച്ച ആശ്രമവും ആറന്മുള കിടങ്ങന്നൂർ ശ്രീ വിജയാനന്ദസ്വാമികൾ സ്ഥാപിച്ച ആശ്രമവും ശ്രീ വിദ്യാധിരാജഗുരുവിന്റെ പരമ്പരയിൽപ്പെട്ടവയായിട്ടാണ് പരിഗണിക്കപ്പെടുന്നത്. ശ്രീ ഭക്താനന്ദസ്വാമികളുടെ ആശ്രമങ്ങളുടെയെല്ലാം അദ്ധ്യക്ഷൻ പ്രസിദ്ധനായ ശ്രീ ആതുരദാസ സ്വാമികളാണ്. അതുപോലെ തിരുവനന്തപുരത്തു സ്ഥാപിച്ചിട്ടുള്ള അഭേദാശ്രമവും ശ്രീ വിദ്യാധിരാജസ്മരണയെ നിലനിർത്തിക്കൊണ്ടാണിരിക്കുന്നതെന്നുള്ളതും ഈയവസരത്തിൽ സ്മരണീയമാണ്.

## മഹാസമാധി

ഷഷ്ടിപൂർത്തി കഴിഞ്ഞ് പത്തുവർഷംകൂടിയേ അദ്ദേഹം സ്വജീവിതലീല തുടർന്നുള്ളു. അക്കാലത്തിനിടയിൽ തിരുവനന്തപുരം മുതൽ ഒററപ്പാലംവരെ പല ഭക്തന്മാരുടെയും ഭവനങ്ങൾ സന്ദർശിച്ച് അവരെ അനുഗ്രഹിച്ചുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ കൊല്ലവർഷം 98-ൽ കുറേ

ദിവസം പ്രസിദ്ധനായ ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ സപത്നിയിൽ അവിടുന്നു കഴിഞ്ഞുകൂടി. ശ്രീ. ശങ്കുപ്പിള്ള വളരെ നിർബ്ബന്ധിച്ചിട്ടും ചിലരെയെല്ലാം കണ്ടിട്ട് ചാകാൻ മടങ്ങിവരാമെന്നു പറഞ്ഞാണ് അന്ന് അവിടെനിന്നു തിരുവനന്തപുരത്തേക്കു പോയതു്. അവിടെ വച്ച് ശരീരസുഖമില്ലാതെ വരികയും, 99 മീനമാസം ആദ്യം ശ്രീ സ്വാമികൾ തിരുവനന്തപുരത്തുനിന്നു പന്മനയ്ക്കു പോരുകയും ചെയ്തു. വള്ളത്തിലാണ് യാത്രചെയ്തതു്. യാത്രയ്ക്കിടയിൽ ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ ജ്യേഷ്ഠസഹോദരൻ ശ്രീ. പ്രാക്കുളത്തു പരമേശ്വരൻപിള്ള വിശ്രമിക്കുന്ന തോട്ടുവയൽ ബംഗ്ലാവിൽ വന്ന് അവിടെ കുറേദിവസം വിശ്രമിച്ചു. കുറേ കഴിഞ്ഞപ്പോൾ അവിടെനിന്ന് പന്മനവന്ന് ശ്രീ. C. P. P. സ്മാരക വായനശാലയിലാണ് അവിടുന്നു വിശ്രമിച്ചതു്. ശ്രീ. കമ്പളത്തു ശങ്കപ്പിള്ള, ശ്രീ. തയ്യിൽ കൃഷ്ണപിള്ള, ശ്രീ. കടച്ചിക്കാട്ടു നാണുപിള്ള തുടങ്ങിയവരുടെ മേൽനോട്ടത്തിൽ ആ മഹാത്മാവിന്റെ കാര്യങ്ങളെല്ലാം ഭംഗിയായി നടന്നുപോന്നു. അടുത്തുനിന്നു ശുശ്രൂഷിച്ചിരുന്നതു് ശ്രീ. പത്മനാഭപ്പണിക്കരായിരുന്നു. ഒരു വർഷമായി ഗുരുപാദരെ വിടാതെതന്നെ ശ്രീ തീർത്ഥപാദപരമഹംസ സ്വാമികളും അദ്ദേഹത്തെ അനുഗമിച്ചുകൊണ്ടാണിരുന്നതു്. പ്രാക്കുളത്തു വിശ്രമിക്കുമ്പോൾ ശ്രീനാരായണഗുരുസ്വാമികളും അവിടെ വന്ന് ഗുരുപാദരെ ദർശിക്കുകയും ക്ഷേമങ്ങൾ അന്വേഷിക്കുകയും ചെയ്തിട്ടുണ്ട്.

കൊല്ലവർഷം 1099 മേടമാസം 23-ാം തീയതി പകൽ 5 മണിയോടുകൂടി ആ ജീവന്മുക്തൻ—ശ്രീ വിദ്യാധിരാജഗുരു—തന്റെ പ്രാരബ്ധശരീരം ഉപേക്ഷിച്ച് നിത്യാനന്ദസ്വരൂപമായ വിദേഹകൈവല്യം അടഞ്ഞു. അതു് കേരളത്തിനു നേരിട്ട ഒരു വലിയ ആഘാതമായിട്ടാണ് കേരളീയർ ആകമാനം കരുതിയതു്. ശ്രീ. കമ്പളത്തു ശങ്കുപ്പിള്ളയുടെ നേതൃത്വത്തിൽ അവിടുത്തെ ഭൗതികശരീരം പന്മനക്കാവിൽ വിധിപൂർവ്വം സംസ്കരിക്കപ്പെട്ടു. ആ പുണ്യസ്ഥലത്താണ് ശ്രീ വിദ്യാധിരാജഗുരുദേവന്റെ സമാധിസ്മാരകമായ ശ്രീ ബാലഭട്ടാരകേശ്വരം ശിവമന്ദിരം വിരാജിക്കുന്നതു്. അനേക ഭക്തജനങ്ങളുടെ സഹായസഹകരണങ്ങളോടുകൂടി ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയുടെ നേതൃത്വത്തിൽ പടുത്തുയർത്തപ്പെട്ട ഒരു പുണ്യസ്ഥാപനമാണ് പന്മന ആശ്രമവും സമാധിമന്ദിരവും. ശ്രീ. കമ്പളത്തിന്റെ കാലംവരെ അദ്ദേഹ

ത്തിന്റെ നേതൃത്വത്തിലും മേൽനോട്ടത്തിലും അവിടുത്തെ കാര്യങ്ങളെല്ലാം ഭംഗിയായി നടന്നുപോന്നു. എന്നാൽ, ഇന്ന് അവിടുത്തെ കാര്യങ്ങളിൽ ഭക്തജനങ്ങളുടെ ശ്രദ്ധ കൂടുതൽ പതിയേണ്ടിയിരിക്കുന്നു. ആ പുണ്യസ്ഥലം അനവധി ഭക്തജനങ്ങളുടെ പരിപാവനമായ ഒരു തീർത്ഥാടനമായിത്തീരത്തക്ക വ്യവസ്ഥകളും സൌകര്യങ്ങളും അവിടെ ഉണ്ടാകാൻ എല്ലാവരും ശ്രമിക്കേണ്ടതാണ്.

വിദേഹകൈവല്യമടഞ്ഞ് സച്ചിന്മയനായി പ്രകാശിക്കുന്ന ശ്രീ വിദ്യാധിരാജഗുരുദേവൻ നമ്മെ എപ്പോഴും അനുഗ്രഹിക്കട്ടെ! അവിടുത്തെ ദിവ്യോപദേശങ്ങൾ സന്മാർഗ്ഗം തെളിച്ചു കാട്ടി നമുക്ക് താപശാന്തിയും പരമാനന്ദവും നൽകുമാറാകട്ടെ!!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

---

# PREFACE
(to the first edition)

I feel that I am but ill-qualified to write a foreword to this very learned and thoughtful work on the nature of the Vedas and the qualifications required for their study, by Brahmasri Chattampi Swami. Still, I have been induced to write this owing to the friendly request of my saintly and learned friend Brahmasri Nilacanda Thirtha Swami, one of the foremost of the disciples of Brahmasri Chattampi Swami. My excuse is that, as the work is already in the press, it will be unbecoming on my part to force my friend to seek for a preface elsewhere

The broad-minded tolerance, critical acumen, sympathy with all created beings, and the deep and vast learning of the Swamiji are apparent even in this short work. I learn that some twenty five years ago, the Swamiji planned a great work on the Vedas and wrote a very large part of it. The major portion of the manuscripts has, like so many of the works of His Holiness, been dispersed to the winds. The small book now published is all that has been gathered together by the diligence of Swamiji's disciples, out of the bulky manuscripts dealing with many topics connected with the Vedas.

The true meaning of the Divine origin of the Vedas is ably set forth in this work and it is established that all human beings who have a desire for it may study the Vedas, according to their capacities without fear of incurring any sin on that account. The Late Vivekananda

Swami was also of the same opinion. I find that there is much in common between the two Swamijis. Both have cleared their minds of cant and boldly proclaim the supremacy of experience and Reason in all human affairs. Mere authority is nothing to them even in Religious matters. Both have realised the supreme truth of the Vedanta and are actuated by Divine love in their endeavours to raise the condition of the suffering millions of their fellowmen. There was a time when Brahmasri Chattampi Swami was as militant in spirit as the illustrious Vivekananda. But now. as befits his present advanced years, the former is generally mild and tolerant in the mellow wisdom of his teaching. Of course, tolerance for all religions was the great characteristic of Vivekananda also, in pursuance of the teachings of his great master Rama Krishna Paramahamsa. But Vivekananda had on several occasions to expose mercilessly the cant and the hollowness of many shallow men who opposed his teachings and in this he showed a strength and vehemence worthy of the great cause he fought for. In his younger days, Chattampi Swami also showed a similiar turn of mind, and even now, whenever the cause requires it, the Swamiji exposes canting hypocrites without fear or favour.

I hope that the book will serve to instil the right religious spirit into the hearts of the people of Kerala.

*Puthuppalli,*
*Kayamkulam,*
*7.1.1096*

*(Sd.)* **G. Raman Menon,**
M. A., B. L.

ഒന്നാം പതിപ്പിന്റെ

# ഭൂമിക

---

വേദാധികാരനിരൂപണം എന്ന ഈ ഗ്രന്ഥം രണ്ടു മൂന്നു വാല്യങ്ങളായി പ്രസിദ്ധം ചെയ്യത്തക്ക ഒരു ബൃഹത്കായനിബന്ധമാണെന്നു് രചനാവസ്ഥമായിരുന്ന കാലത്തു് എനിക്കു് തോന്നീട്ടുണ്ടു്. സ്വാമി തിരുവടിയുടെ അനേക സംവത്സരങ്ങളിലെ പ്രയത്നത്തിന്റെ പരിണാമമാണു് അതെന്നും ഞാൻ കണ്ടിരുന്നു. അക്കാലത്തു്—ഇരുപത്തി ആറു വർഷങ്ങൾക്കു മുമ്പു്—അവിടുന്നു് എന്റെ ജന്മഭൂഭാഗമായ മൂവാററുപുഴ പ്രദേശത്തെ ശ്രീചരണപാംസുക്കളാൽ പവിത്രമാക്കിയിരുന്നരുളുകയായിരുന്നതിനാൽ അതിലെ മിക്ക ഭാഗങ്ങളും, അവിടുത്തെ ആശ്രിതനും ഹിന്ദുമതപ്രാസംഗികനും ആയിരുന്ന 'കാളിയാങ്കൽ' മുഖമായി എനിക്കു കേൾക്കാനിടവന്നിട്ടുണ്ടു്. വേദം ദ്വിത്രസൂത്രധാരമാത്രാധികാരമെന്നുണ്ടായിരുന്ന ഭ്രമം തന്മൂലമാണു് നിർമ്മൂലമായതെന്നു് എടുത്തുപറയാതെ തരമില്ല. വർണ്ണവിഭാഗത്തിനുള്ള വില നിർണ്ണയിക്കുന്നതിലേക്കു് സ്ഥാവരജംഗമങ്ങളിൽ അവിശേഷേണ കല്പിച്ചിരിക്കുന്ന ജാതിഭേദം തത്തദ്വസ്തുസ്വരൂപനിർണ്ണായകശാസ്ത്രാഗമങ്ങളിൽനിന്നും പ്രമാണകോടികൾ ഉദ്ധരിച്ചു് അതിൽ വിശദീകരിച്ചിരുന്നു. അവിടുത്തെ അതിദുർല്ലഭാനുഗ്രഹ മഹിമയാൽ ആത്മകാര്യപ്രസക്തനായിത്തീർന്ന എനിക്കു് ഒരു പന്ത്രണ്ടു വർഷത്തേക്കു് അതിനെപ്പററി ഒന്നും

ആലോചിക്കാൻ സൗകര്യമുണ്ടായില്ല. പിന്നീട് അതിന്റെ മുദ്രാപണകാര്യം സംബന്ധിച്ചു പലപ്പോഴും സ്വാമിപാദങ്ങളിൽ ഉണർത്തിയതിൽ യാതൊരു ഫലവും ഉണ്ടായില്ല. അവിടുന്ന് എനിക്കുവേണ്ടി അരുളുന്നതു കേൾക്കമാത്രമാണ് എന്റെ കൃത്യമെന്ന് അന്നും 'ഇന്നും' കരുതലുള്ള എനിക്ക് ആ നിലയിൽ ഒന്നും സാദ്ധ്യമായില്ല. അവിടുത്തെ പരിചയം എനിക്കു സിദ്ധിച്ചതായ കാലം മുതൽ ഈ മുപ്പത്തിനാലു സംവത്സരത്തിനിടയിൽ ഞാൻ തൃപ്പാദം ദർശിക്കുമ്പോൾ ഒക്കെ അവിടുന്ന് ഏതാദൃശ മഹാനിബന്ധരചനയിൽ സമയം വ്യയം ചെയ്യുന്നതായിത്തന്നെ കണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം ദ്രവ്യാപേക്ഷവും തദ്വാരാ അന്യാപേക്ഷവും ആകയാലായിരിക്കാം രചനയിലെന്നപോലെ പ്രകടീകരണത്തിൽ അവിടേക്കു നിർബന്ധമില്ലാത്തതു്. ബ്രഹ്മവിദ്വരിയാനായ അവിടേയ്ക്കു് ഈ കാര്യത്തിൽ വന്ന 'ഉദാസീനവദാസീനത്വം' എങ്ങനെ നോക്കിയാലും സമാധാനമുള്ളതാണ്. പെൻസിൽ കോപ്പിയായി എഴുതി സംഗ്രഹിച്ചിരുന്ന അവിടുത്തെ കൃതിതല്ലജങ്ങളിൽ മിക്കതും ഈ ദീർഘകാലങ്ങൾക്കിടയിൽ തേഞ്ഞുമാഞ്ഞുപോയിട്ടും, അവലോകനോത്സുകരുടെ കൈവശം പെട്ടിട്ടും നഷ്ടമായിത്തീർന്നതു് ജനതയുടെ ഭാഗ്യവിപര്യയം.

സാമാന്യനായ ഒരു തന്ത്രി പ്രാണപ്രതിഷ്ഠ കഴിച്ചു സ്ഥാപിക്കുന്ന ഒരു ദേവപ്രതിമയിൽ ഏതു ഹിന്ദുവിനും ഈശ്വരത്വവും, അതിന്റെ ഫലദാതൃത്വവും സുസമ്മത

മാകുന്ന നിലയ്ക്കു് മലയാളത്തിലെ പ്രഭുസമിതി, മഹാരാജാക്കന്മാർ, രാജർഷിമാർ, തന്ത്രിമാർ, വൈദികന്മാർ തുടങ്ങി സർവ്വാൽക്കൃഷ്ടനായ തമ്പ്രാക്കൾ അടക്കം ചേർന്നു് പ്രത്യക്ഷദേവപദത്തിൽ അഭിഷേകം ചെയ്തിരിക്കുന്ന ദേവാത്മചിത്തിൻെറ പ്രഭാവാനുഗ്രഹാദികൾക്കു സമാനപ്പിഴയില്ലായ്കയാൽ മേൽപറഞ്ഞ സ്ഥിതിയിൽ പോയ വേദാധികാരനിരൂപണത്തിൻെറ സാരോദ്ധാരമായ പ്രകൃതകൃതിയുടെ സംകലന വിഷയത്തിൽ, 'കൂടൽമാണിക്യൻ കേരളർ തിരുനാമാങ്കനും ബ്രഹ്മനിഷ്ഠനും ആയ ആ മകയിരം തിരുനാൾ മഹാമഹിമ ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ അവർകളുടെ വിഭവാതിശയം സംസ്കരിച്ചതു ഭാഗ്യതാരോദയം. ഇത്രയുമാണു് ഗ്രന്ഥചരിത്രം. 'വേദ—വേദാധികാര—നിരൂപണ'ങ്ങൾ അടങ്ങിയതു് എന്നർത്ഥമായ ഇതിൻെറ നാമത്താൽ വിഷയപ്രയോജനാദികൾ ഉന്നയിക്കത്തക്കതാണു്.

'അദ്വൈതചിന്താപദ്ധതി'—പ്രാചീനമലയാളാദി ഗ്രന്ഥപരമ്പരാദ്വാരാ ലോകമൊട്ടുക്കു് അറിയപ്പെട്ടിട്ടുള്ള 'ചട്ടമ്പിസ്വാമി' (ബ്രഹ്മശ്രീ വിദ്യാധിരാജ തീർത്ഥപാദപരമഭട്ടാരസ്വാമി) പാദങ്ങളെക്കുറിച്ചു കേരളത്തിൽ ആഗോപാലപണ്ഡിതം ആരോടും ഒന്നും പറയേണ്ട ആവശ്യമില്ല. അതിനാൽ,

> "സോജ്ഞാസീദ്ധാവതീവിദ്യാ-
> സ്താസാം നാമാപി നിശ്ചിതം;
> വക്തും നാസ്ത്യേവ സാമർത്ഥ്യം
> വ്യക്തം വാചസ്പതേരപി"

എന്നു പറഞ്ഞപോലെ സകലകലാകോവിദനായ സ്വാമിയെയും അങ്ങനെയുള്ള മഹാത്മാവിൻെറ കൃതിയെയും കുറിച്ച് ഇവിടെ ഒന്നും പറയുന്നില്ല.

ജോലിത്തിരക്കുകളെ വകവയ്ക്കാതെ, എൻെറ താല്പര്യത്തെ മുൻനിർത്തി അംഗലഭൂമിക എഴുതിത്തന്ന സുജനാവതംസവും പൊതുജനപ്രീതിപാത്രവും ആയ ജി. രാമൻമേനോൻ എം. എ., ബി. എൽ. അവർകൾക്കു ധന്യവാദം പ്രദാനം ചെയ്തുകൊണ്ട് ഈ വിഷയം ഉപസംഹരിക്കുന്നു.

എന്ന്,

നീലകണ്ഠതീർത്ഥപാദസ്വാമി

(ഒപ്പ്)

# വേദാധികാരനിരൂപണം

## ഒന്ന്

### വേദസ്വരൂപം.

1. ലോകത്തിൽ മിക്കപേരും ഗൗരവമാക്കി വച്ചിരിക്കുന്ന ഗ്രന്ഥം ഏതാകുന്നു എന്നു വിചാരിച്ചാൽ വേദമത്രെ സന്ദേഹമില്ല. സൃഷ്ടിയിൽ അടങ്ങിയ സകല ജനങ്ങളും നാസ്തികന്മാർ, ആസ്തികന്മാർ എന്നിങ്ങനെ രണ്ടു വകുപ്പിലുൾപ്പെട്ടും. ഈശ്വരനേ ഇല്ല, എന്നുള്ളവർ നാസ്തികന്മാർ ആകുന്നു. നാസ്തികവാദം ചെയ്യുന്നവർ ചിലരുണ്ടായിരുന്നാലും വാസ്തവത്തിൽ ആ മതത്തെ ആന്തരമായി വിശ്വസിച്ച് അനുഷ്ഠിക്കുന്നവർ ഒരുത്തരും കാണുകയില്ല. ആ പരാത്പരവസ്തു ഉണ്ടെന്നു വിശ്വസിച്ചു നടക്കുന്നവർ ആസ്തികന്മാരാകുന്നു. ഇവരുടെ സംഖ്യ വളരെയുണ്ട്; എങ്കിലും ഈശ്വരസ്വരൂപത്തെയും, ഈശ്വരനും പ്രപഞ്ചത്തിനുമുള്ള സംബന്ധങ്ങളെയും, ഈശ്വരന്റെ ശക്തിഗുണാതിശയങ്ങളെയും കുറിച്ചുള്ള ബോധാചരണങ്ങളിൽ ഇവർ പല വകക്കാരായിരിക്കും.

ഈ വർഗ്ഗങ്ങളിൽ ശ്രൗതന്മാർ, പ്രപഞ്ചവേദികൾ എന്ന രണ്ടു വകുപ്പുകാരെപ്പറ്റി പ്രകൃതത്തിൽ വിചാരിച്ചാൽ മതിയാകും. ധർമ്മാധർമ്മജ്ഞാനമുണ്ടാകുന്നതി

